# ഹൃദയ ശസ്ത്രക്രിയ

ശാസ്ത്രപുരോഗതി കൊണ്ട് ഏററവുമധികം പ്രയോജനമുണ്ടായിട്ടുള്ളത് ചികിത്സാരംഗത്തിനാണ്. പണ്ട് ഭീകരങ്ങളായിരുന്ന പല രോഗങ്ങളും തീരെ പേടിക്കാനില്ലാത്തവയായി തീന്നിരിക്കുന്നു. ചിലതു് നിമ്മാർജ്ജനം ചെയ്യപ്പെട്ടിട്ടുണ്ട്. ഇത്തരം പരിശ്രമങ്ങൾക്ക് കൂടുതൽ പ്രാധാന്യവും പണവും പ്രയത്നവും സിദ്ധിക്കുന്നതിനുള്ള സാഹചര്യങ്ങളുമുണ്ടായാൽ അവശേഷിക്കുന്ന മഹാമാരികളേയും മനുഷ്യന് പരാജയപ്പെടുത്തുവാൻ സാധിക്കും.

ശസ്ത്രക്രിയാ ശാസ്ത്രത്തിൻെറ വികാസവും വിജയവും വിളിച്ചറിയിക്കുന്ന വാർത്തകൾ ഇന്ന് സാധാരണമായിട്ടുണ്ട്. മുഖ്യമായി ഹൃദയ ശസ്ത്രക്രിയയാണ് ശ്രദ്ധേയമായി ത്തീർന്നതു്. എന്നും മനുഷ്യന് ഹൃദയത്തോട് കൂടുതൽ അടുപ്പമുണ്ടായിട്ടുണ്ടല്ലോ. തികച്ചും സങ്കീർണ്ണമായ ഹൃദയശസ്ത്രക്രിയ അസാധാരണമായ വൈദഗ്ദ്ധ്യവും അറിവും ആജ്ജിച്ചിട്ടുള്ളവർക്കേ നടത്താൻ സാധിക്കൂ. ഡോ. ക്രിസ്റ്റ്യൻ ബർനാർഡ് ആണ് ഈ രംഗത്തു് ആദ്യം ശ്രദ്ധേയനായിത്തീന്ന വിദഗ്ദ്ധൻ. 1967 ഡിസംബർ 3–ാം തീയതി അദ്ദേഹം നടത്തിയ അസാധാരണമായ ശസ്ത്രക്രിയ അദ്ദേഹത്തെ ചരിത്രപുരുഷന്മാരിലൊരാളാക്കി മാററി! ഇതിനുശേഷം എത്രയോ ഹൃദയശസ്ത്രക്രിയകൾ ലോകത്തിൻെറ നാനാഭാഗങ്ങളിൽ നടന്നിരിക്കുന്നു!

കേടുപാടുള്ള ഹൃദയം മാററി തൽസ്ഥാനത്തു് കൃത്രിമ ഹൃദയം പ്രതിഷ്ഠിച്ച വിജയം വരിച്ച കഥയും അടുത്ത കാലത്തുണ്ടായി. 1982 ഡിസംബറാദ്യം നടന്ന കൃത്രിമ ഹൃദയപ്രതിഷ്ഠ, ശസ്ത്രക്രിയാശാസ്ത്രത്തിൻെറ വെന്നിക്കൊടിയുയർത്തുക മാത്രമല്ല, മനുഷ്യസിദ്ധിയുടെ സാദ്ധ്യതകളേക്കുറിച്ച് പുതിയ പ്രതീക്ഷകൾ ഉണത്തുകയും ചെയ്തിരിക്കുന്നു. 112 ദിവസം കൃത്രിമ ഹൃദയംകൊണ്ട് ജീവിച്ച ബാർനിക്ലാർക്ക് (Barney Clark) മാർച്ച് 24–ാം തീയതി അന്തരിച്ചു. ഏതാണ്ട് ഒരു മുഷ്ടിയോളം വലിപ്പമുള്ള, പോളിത്തീൻ ഹൃദയത്തെ പ്രവത്തിപ്പിക്കുവാനുപയോഗിച്ചിരുന്നതു് ഒരു കമ്പ്രസറായിരുന്നു!

ഒരു ശരാശരി ഹൃദയത്തിൻെറ തൂക്കം 240–470 ഗ്രാം വരും. ശരീരാവയവങ്ങളിലെല്ലാമായി ബൃഹത്തായ ഒരു വലപോലെ വ്യാപിച്ചു കിടക്കുന്ന രക്തക്കുഴലുകളിലൂടെ രക്തസഞ്ചാരം സാധ്യമാക്കുന്നതു്, ഇതിൻെറ ശക്തിയാണ്. ഈ കുഴലുകളുടെ മൊത്തം നീളം 60,000 (അറുപതിനായിരം) മൈലാണെന്നത്രേ കണക്കാക്കിയിട്ടുള്ളതു്! ശരീരത്തിൽ ആകെ പത്തു പൈൻറ് രക്തമാണ് ശരാശരികാണുക. എന്നാൽ ഇത്രയും രക്തം ഒരു ദിവസം ശരീരത്തിലാകപ്പാടെ സഞ്ചരിക്കുകയും തിരിച്ചു തുടങ്ങിയ സങ്കേതത്തിൽ മടങ്ങി വരുകയും ചെയ്യുന്ന പ്രക്രിയ മുഴുവൻ കണക്കിലെടുത്താൽ, ഫലത്തിൽ 5000–6000 പൈൻറു രക്തത്തിനു സമമായിരിക്കുമെന്നാണ് വിദഗ്ദ്ധൻമാർ പറയുന്നതു്! ആരോഗ്യമുള്ള ഒരാളിൽ വിശ്രമവേളയിൽ 60–85 തവണ ഹൃദയം സ്പന്ദിക്കുന്നുണ്ട്. ഇതു് ജീവചൈതന്യത്തിൻെറ നൃത്തമാണ്!

ഹൃദ്രോഗചികിത്സയ്ക്ക് കഴിഞ്ഞ രണ്ടുമൂന്നു ദശകങ്ങളിലായി അസാധാരണമായ പ്രാധാന്യം നൽകിവരുന്നുണ്ട്. മരണകാരണമായി ഏററവും കൂടുതൽ കാണിക്കുന്ന കാര്യങ്ങളുടെ കൂട്ടത്തിൽ ഹൃദ്രോഗവും പെടുന്നു. പൊ



മോസ്കോയിലെ പ്രശസ്തമായ ഹൃദ്രോഗ ചികിത്സാ കേന്ദ്രം.



ഒരു ഹൃദയ ശസ്ത്രക്രിയ

തുജനങ്ങൾക്ക് ഏററവും മെച്ചപ്പെട്ട വൈദ്യ സഹായം ഏർപ്പാടുചെയ്യുന്ന രാജ്യങ്ങളിലെല്ലാം ഹൃദ്രോഗ ചികിത്സാ കേന്ദ്രങ്ങൾ സ്ഥാപിതമായിട്ടുണ്ട്.

ഹൃദയ ശസ്ത്രക്രിയ വാർത്താ പ്രാധാന്യം നേടുന്നവയാണെങ്കിലും സർവ്വസാധാരണമായിത്തീരുവാൻ ഇനിയും കാലം പിടിക്കും. ഇന്ന് ഇത് വളരെ ചിലവുകൂടിയ ഒരു കാര്യമാണ്. സാധാരണക്കാർക്ക് വഹിക്കുവാൻ വയ്യാത്ത തുകകൾ



കൃത്രിമഹൃദയവുമായി കിടക്കുന്ന ക്ലാർക്കിനെ ഭാര്യ യൂണാ ആശ്വസിപ്പിക്കുന്നു.

ഈ മഹൽ സ്ഥാപനത്തിൽ സങ്കീർണ്ണങ്ങളായ എത്രയെത്ര ഹൃദയവികല്പങ്ങൾക്കാണ് പരിഹാരമരുളുന്നത്! ഒരു ഗവേഷണാലയം കൂടിയായ ഈ പ്രശസ്ത കേന്ദ്രം ഹൃദയ വൈദ്യവിജ്ഞാനീയത്തിന്റെ ചക്രവാളം വിപുലമാക്കി വിലയേറിയ നേട്ടങ്ങളാർജ്ജിക്കുമെന്ന തീർച്ചയാണ്.

**കോന്നിയൂർ ആർ. നരേന്ദ്രനാഥ്.**